# ക്രിസ്തീയഭജനകീർത്തനം

(ശ്രേഷ്ഠാനുമതിയോടുകൂടിയതു്)

---

സന്ധ്യയിലും പ്രഭാതത്തിലും
ഉപയോഗിപ്പാൻ.

ഗ്രന്ഥകർത്താവു്,
സാഹിത്യവിശാരദ് സി. പി. ചാണ്ടി

---

പ്രസാധകൻ
Fr. K. DAVID B. A., B. D.

---

 [വില ചക്രം 2.

Printed at
The Malayala Manorama Press
Kottayam—1949.

# ക്രിസ്തീയ ഭജനകീർത്തനം

## സന്ധ്യക്ക്

(കൌമ)

പരമപിതാവേസ്തുതി! സുതനേ സ്തുതി
പരിപാവനനാം റൂഹായെ സ്തുതി
പരിമിതികൂടാതാദിമുതൽക്കേ
പരമെന്നേക്കവെതങ്ങിനെയാമ്മീൻ.
ബഹുമഹിമാവോടംബര വിരിവും
മഹിയും നിറയും ബലവാൻദൈവം
ബഹുപരിശുദ്ധൻ ബഹുപരിശുദ്ധൻ
ബഹുപരിശുദ്ധൻ സ്തുതിയുയരത്തിൽ
ഉന്നതനുടെ തിരുനാമത്താലെ
വന്നവനും വരുവാനുള്ളവനും
ധന്യതയുടെ വിളനിലമവിടത്തേ-
ക്കുന്നതസംസ്തുതിയുള്ളവാകട്ടെ.

പരമാധീശാ പരിശുദ്ധൻ നീ
പുരുബലവാനെ പരിശുദ്ധൻ നീ
മരണവിഹീനാ പരിശുദ്ധൻ നീ
കുരിശേററവനേ! + വരമരുളണമേ!
പരനേ പരിചൊടു വരമരുളണമേ
പരനേ കൃപയൊടു വരമരുളണമെ
പരികർമ്മമതും പ്രാർത്ഥനകളുമേ-
ററരുളീടണമേ വരമുടയവനേ!

---

x ഇതു മൂന്നുപ്രാവശ്യം ചൊല്ലി കുരിശുവരക്കണം

അംബരം—ആകാശം

ദേവപതേ! സ്തുതി സൃഷ്ടിപതേ സ്തുതി
നേർവഴി തെററിപ്പോയെന്നാലും
പൂജകജനതയിലലിവും മിശിഹാ-
രാജാധിപതേ സ്തുതി ബാറെക്മോർ.

---

ദ്യോവതിലമരും ബാവാ തിരുവടി!
താവകനാമം പാവനമാവുക
ത്വൽപരരാജ്യം വന്നീടണമേ-
സ്വർപ്പുരമതിലങ്ങെപ്പടി തിരുഹിത-
മപ്പടിയാകണമിപ്പാരിതിലും;
കല്പിച്ചേകണമപ്പമവശ്യം
കടപാപങ്ങളെ മോചിക്കുക നീ
യടിയാരന്യരുടേതെന്നോണം
കെട്ടതലെഴുന്ന പരീക്ഷയിലേഴക-
ളിടപെടുവാനിടയാക്കീടരുതേ
കട്ടരകപടത കുടികൊള്ളുന്നൊരു-
കുടിലനെയാട്ടിപ്പായിക്കണമേ
രാജ്യമതും ബലവും മഹിമാവും
പൂജ്യപദാ ചിരമങ്ങേയ്ക്കാമ്മീൻ.

---

നന്മനിറഞ്ഞൊരു മറിയാമേ തവ
നന്മംഗളമുളവായീടട്ടെ!
ചിന്മയനീശൻ നിന്നോടുകൂടെ
പെൺമണികളിൽ നീയതിഭാഗ്യവതി
നിർമ്മലചരിതൻ നിന്നുദരഫലം
നമ്മുടെ നായകനീശോമശിഹാ!
ശ്രീമതി മേരി! നിർമ്മലകന്യേ!
വ്യോമധരിത്രീ നായകജനനീ!

---

ദ്യോവ്=ആകാശം. ചിന്മയനീശൻ=സത്യസ്വരൂപനാ ദൈവം. വ്യോമധരിത്രീനായകൻ=ആകാശത്തിന്റെയും മിയുടെയും നായകൻ (ദൈവം)

ഇസ്രിയയാത്രികളെപ്രതിയമ്പോ-
ടിപ്പൊഴുതെന്നല്ലെപ്പൊഴുമിവരുടെ
ജീവാന്ത്യത്തിൻവേളയിലും നീ—
നാഥാന്തികമർത്ഥിക്കണമാമീൻ.

---

1 വിയത്തലംവിരിച്ചുമന്നിനെ മെനഞ്ഞ താതനേ,
ദയാർദ്രനായി മനുഷ്യജന്മമേറെടുത്ത പുത്രനേ!
ക്ഷയോന്മുഖർക്കുജീവനേകിടുന്നപാവനാത്മമേ!
ത്രീയേകസത്യദൈവമേ! ജഗൽപതേ! നമോസ്തുതേ.

യേശുലോകനായകാ—കരുണയുള്ള രക്ഷകാ!
കഴൽതൊഴുന്നഞങ്ങളെ—കാത്തുകൊള്ളണം സദാ

2 മനുഷ്യവർഗ്ഗമൗലിയാകുമാദമെന്നതാതനോ
മനോജ്ഞമായൊരേദനിൽപുലർത്തിയോരമ്മയനോ
സനാതനപ്രകാശമാറാസ്വർഗ്ഗഭൂവിലുള്ള പൂ—
വനത്തിൽഞാൻവസിപ്പതോ?!ജഗല്പതേ! നമോസ്തുതേ—
(യേശുലോകനായകാ)

3 ചരാചരങ്ങളൊക്കയും ജലാക്രമത്തിലാണ്ടനാൾ
ചരിച്ചുപെട്ടകത്തിലേറിനോഹയുംകുടുംബവും
ധരിത്രിപാപസാഗരേനിമഗ്ന മിന്നതാങ്ങുവാ—
നൊരുത്തനുണ്ടുമാത്രമാംജഗല്പതേ! നമോസ്തുതേ! യേശു

4 പിണങ്ങിബാബിലോണിലേജനം പണിഞ്ഞഗോപുരം
ഗുണപ്പെടായ്‌വതിന്നു നീപിണക്കിമൂലഭാഷയെ
തൃണപ്രമാണനാംനരൻപ്രവീണനോ മഹേശനെ-
ക്കണക്കുചൊന്നിരുത്തുവാൻജഗല്പതേ! നമോസ്തുതേ.
യേശു

---

വിയത്തലം=ആകാശം, കഴൽതൊഴുന്ന=പാദംനമസ്കരിക്കുന്ന, നമോസ്തുതേ=നിന്നെ വന്ദിക്കുന്നു. ധരിത്രി=ഭൂലോകം

5 നിനച്ചിടാത്തവേളയിൽതവാജ്ഞയാദരിച്ചുതാൻ
ജനിച്ചബാബിലോൺപുരംവെടിഞ്ഞിറങ്ങിയബ്രഹാം
ധനത്തെയുംജനത്തെയുംമറന്നചെയ്യുമെന്നതൊ-
നനന്തരാജ്യസേവനംജഗല്പതേ!നമോസ്തുതേ. യേശു

6 പുരംവെടിഞ്ഞുപായവേതിരിഞ്ഞുനോക്കിനിൽക്കയാൽ
ചൊരിഞ്ഞഗന്ധകാഗ്നിയിൽകരിഞ്ഞുലോത്തു
തൻപ്രിയ
കളത്തമററചിന്തയാൽപരത്തെനോക്കകില്ലസ്വർ-
പുരത്തെലാക്കവച്ചഞാൻജഗല്പതേ!നമോസ്തുതേ. യേശു

7 അറക്കുവാൻപിതാവുകെട്ടിവാളുലച്ചനേരവും
വെറുപ്പുവിട്ടുമേവിനാനിസാക്കുകൊച്ചുബാലകൻ
തിറത്തിനെൻപിതാക്കളെഭജിക്കമോതുകില്ലഞാൻ
കറുത്തൊരക്ഷരത്തെയുംജഗല്പതേ! നമോസ്തുതേ. യേശു

8 വരംതരാതെനിന്നെവിട്ടയയ്ക്കയില്ലതെല്ലുമെ-
ന്നരച്ചുദിവ്യനോടിടഞ്ഞഗോത്രതാതനെന്നപോൽ
പരാജയപ്പെടാത്തൊരപ്രരാത്മവീര്യമാർന്നുഞാൻ
വരം വിട്ടുങ്ങിടേണമേജഗല്പതേ! നമോസ്തുതേ. യേശു

9 സ്വജാതിയെവിടർത്തുവാൻസുഭിക്ഷജീവിതംവെടി-
ഞ്ഞജസ്രമാധിയേററദീർഘദർശിമോശപോലവെ
ഭുജപ്രതാപമുൾപ്രകാശമൊക്കെഞാൻപരാർത്ഥമായ്
ത്യജിക്കുവാൻപഠിക്കണംജഗല്പതേ! നമോസ്തുതേ. യേശു.

10 അനല്പശക്തനിസ്രയേൽജനപ്രധാനനുജ്വലൻ
മനോഹപുത്രനത്രമേലധഃപതിച്ചതത്ഭുതം
അനുഗ്രഹത്തെയൊക്കെയുംഹനിച്ചിടുന്നപാപമേ
നിനക്കുകൂട്ടിനില്ലഞാൻജഗല്പതേ! നമോസ്തുതേ. യേശു

11 ധനംനശിച്ചുപുത്രരററുപുണ്ണരിച്ചുഭാര്യത-
ന്നനാദരംസഹിച്ചയോബുകൂപ്പിതുപ്പദംമുദാ
അനല്പരോദമോമഹാവിഷാദമോവരട്ടെയെൻ-
മനം ഭജിക്കുമപ്പദംജഗല്പതേ!നമോസ്തുതേ. യേശു

---

അജസ്രം=എപ്പോഴും, മനോഹപുത്രൻ=ശിംശോൻ

12 അപാരമോദമമ്മയാം നവോമിയെപ്പുലർത്തിയോൾ
നൃപാലവംശരത്നമായ് വിളങ്ങിരൂഥ് ഭക്തിയാൽ
കൃപാന്വിതംപരർക്കനന്മചെയ്യുവോർക്കസൽഫലം
സ്വപാണിപത്മമാർന്നിടുംജഗൽപതേ! നമോസ്തുതേ. യേ.

13 കിണററിലുംമഹാന്ധകാരഭൂവിലും കിടന്നവൻ
മണിപ്രദീപമായ് സ്ഫുരിച്ചു മിസ്രയീംനൃപാസനേ
പുണർന്നിടുന്നൊരിക്കലാസുവർണ്ണകാലമങ്ങയെ-
പ്പണിഞ്ഞിടുന്ന ഭക്തരെ ജഗൽപതേ! നമോസ്തുതേ. യേ

14 നമസ്കരിച്ചുസാമുവേൽ പടുത്തപാതിരാത്രിയിൽ
ഭ്രമിച്ചുണർന്നെണീററിരുന്ന കേട്ടദിവ്യവാചകം
അമൂല്യമുത്തിലും മികച്ചപ്രാർത്ഥനാസുശീലമെ!
സമാഗമിക്കസ്വാഗതം ജഗൽപ്പതേ! നമോസ്തുതേ. യേശു

15 ഒരൊററയേറിനൂററനായ ഗോലിയാത്തിനെത്തുല-
ച്ചരിഞ്ഞവീരബാലനാമിശായി പുത്രനെന്നപോൽ
ദുരാത്മസൈന്യനാഥനോടു പോരിടാനെനിക്കഹോ
പരാക്രമം തരേണമേ ജഗൽപതേ! നമോസ്തുതേ. യേശു

16 അനുഗ്രഹംവരിച്ചുവിജ്ഞനായ് വിളങ്ങിയെങ്കിലും.
മനഞ്ഞുവിഗ്രഹങ്ങളെ വണങ്ങിവന്നസോളമൻ
ധനംബലംപഠിത്തമെന്നിവററമുററിനിന്നെഞാൻ
മനസ്സിലുംപെഴിച്ചിടാ ജഗൽപതേ! നമോസ്തുതേ. യേശു

17 തനിച്ചുനാലുനൂറുബാൽ പ്രവാചകപ്രവീരരെ
ഹനിച്ചുവീരദീർഘദർശി സത്യഭൃത്യനേലിയാ
ത്തുനിഞ്ഞുചെന്നദൈവസാക്ഷിധീരധീരമോത്തുവാ-
നെനിക്കുകെൽപുനൽകണംജഗൽപതേ!നമോസ്തുതേ. യേ

18 "ഗുരോയഹോവയാണഞാൻ പിരിഞ്ഞുപോകയില്ല"യെ-
ന്നിരട്ടിയാത്മശക്തിയാർന്ന ഭക്തിശാലിയേലിശാ
നിരാശലേശമേശിടാതെ കമ്പിടുന്നഞാനിതാ
സ്ഥിരാത്മശക്തിനേടുവാൻജഗൽപതേ!നമോസ്തുതേ. യേ.

---

സ്വപാണിപത്മമാർന്നിടും=കയ്യിൽലഭിക്കും.
ഇശ്ശായിപുത്രൻ=ദാവീദ്.

19 കുടുംബജീവിതത്തിലെക്കെട്ടുകളിലും സ്വജാതിതൻ
നടത്തയെനയിച്ചിരുന്ന ഹോശയാമഹാശയൻ
തടസ്സമൊട്ടുനേരിടട്ടെ സോദരർക്കുസേവനം
മുട്ടത്തിടാതെചെയ്യുവൻ ജഗൽപതേ!നമോസ്തുതേ.യേശു

20 അഹോ വിശുദ്ധമന്ദിരേ മഹാസനത്തിലങ്ങയെ
മഹത്വമോടുകണ്ടു ദിവ്യനേശയാപ്രവാചകൻ
സഹസ്രകോടിസൂര്യകാന്തിവെല്ലുമമ്മുഖത്തെഴും
മഹസ്സുകാണുമെന്നുഞാൻ ജഗൽപതേ!നമോസ്തുതേ.യേശു

21 കരഞ്ഞുതൃപ്തനാകുവാൻ ശിരസ്സുകണ്ണുനീരിനാൽ
നിറച്ചിടേണമെന്നിരന്നിരമ്മീയാവിലാപകൻ
കൊരുത്തബാഷ്പബിന്ദുമാല കാഴ്ചവച്ചുഞാൻനമ—
സ്കരിച്ചിടുന്നുതൃപ്പദം ജഗൽപതേ! നമോസ്തുതേ. യേശു

22 മറുത്തുപാഞ്ഞയോനയെത്തവാനുകമ്പയൊന്നിനാൽ
മറച്ചുവച്ചുമൂന്നുനാൾ മഹാസമുദ്രകുക്ഷിയിൽ
വെറുത്തിടേണ്ടതിന്മയാം സമുദ്രമാണ്ടൊരെന്നെയ—
ക്കരത്തിനാൽകരേറ്റണേ ജഗൽപതേ!നമോസ്തുതേ.യേശു

23 ദിവാനിശംബലപ്പെടുത്തി ബാബിലോൺപുരത്തിലെ
.പ്രവാസദുഃഖമഗ്നരെ പ്രവാചകൻഹെസക്കിയേൽ
അവാച്യസങ്കടംസഹിപ്പവർക്കു ഞാൻകൊടുക്കണം
സുവാർത്തയാൽസുസാന്ത്വനംജഗൽപതേ! നമോസ്തുതേ.യേ

24 നിരന്തരംനമിച്ചു ബാബിലോന്യമാളികയ്ക്കക—
ത്തെരുശലേംമഹാലയത്തെയുള്ളിലോർത്തു ദാനിയേൽ
തരിമ്പുധൈര്യമെന്നിയെന്റെ ക്രൈസ്തവപ്രകാശമ—
പ്പരർക്കുഞാൻപരത്തിടും ജഗൽപതേ നമോസ്തുതേ. യേ

---

ദിവാനിശം=രാവും പകലും

# പ്രഭാതത്തിൽ

1 പിറന്നിടുംതനൂജനെന്നിറങ്ങിവന്നവാനവൻ
കുറിച്ചതിൽ പുരോഹിതൻകുറച്ചിലോതി മൂകനായ്
ചെറുത്തുദൈവികോക്തി തൻപുറത്തുതാഡിക്കുവാൻ
പുറപ്പെടുന്ന ചഞ്ചലൻ ജഗൽപതേ! നമോസ്തുതേ. യേശു

2 തടിച്ചഭൂതസഞ്ചയം പൊടിക്കുമംബരാലയം
വെടിഞ്ഞുവന്നമർത്ത്യരേ വിടത്തദേവനന്ദനാ!
അടിപ്പെടുന്നദീനരെക്കടന്നുചെന്നുതാങ്ങുവാൻ
തുടിച്ചിടേണമെന്മനം ജഗൽപതേ! നമോസ്തുതേ. യേശു

3 പറന്നുവന്നഗബ്രിയേൽ പറഞ്ഞകാര്യമുണ്മയെ—
ന്നറിഞ്ഞുമേരിതാഴ്മയാൽ നിറഞ്ഞുവാഴ്ത്തിനാഥനെ
ഉറച്ചതാവകാജ്ഞയെ മറുത്തുനിന്നിളക്കുവാ—
നറച്ചിടുന്നസജ്ജനം ജഗൽപതേ! നമോസ്തുതേ. യേശു

4 കിളുന്നുകാൽകരങ്ങളെക്കുടഞ്ഞുബേത്ലഹേംമൃഗ-
ത്തളത്തിലങ്ങുപൈതലായ്കിടന്നതെന്തൊരത്ഭുതം!
ചുളുങ്ങിനിന്നു വാനസേനതേരിലേന്തിടുന്ന വൻ-
വെളിച്ചമേ!വിനീതനെ ജഗൽപതേ! നമോസ്തുതേ.യേശു

5 കളങ്കമറ്റജീവിതം നയിച്ചുകാട്ടിലാടിനെ-
വളർത്തിയോരണഞ്ഞു തൃപ്പിറപ്പിലങ്ങുവാഴ്ത്തുവാൻ
വളുങ്കിനൊത്തമാനസം വഹിക്കുവോർക്കുദേവനെ-
തെളിഞ്ഞുതന്നെകണ്ടിടാം ജഗൽപതേ!നമോസ്തുതേ.യേ

6 സുവർണ്ണമൂരുകുന്തുരുക്കുപാരിതോഷികത്തൊടും
ഭവൽപദംനമിച്ചു പൂർവദേശ്യരായശാസ്ത്രികൾ
അവർണ്ണനീയമോദമെൻ മനക്കുരുന്നുകാഴ്ചയായ്
ഭവിക്കുവാൻ ഭജിച്ചിടാം ജഗൽപതേ! നമോസ്തുതേ. യേ

---

അംബരാലയം=ആകാശം

7 വയസ്സുപന്തിരണ്ടിലുഗ്രശാസ്ത്രികുംഭിസേനയെ
സ്വയംവിവാദവേദിയിൽ തകർത്തബാലകേസരീ
ദയാനിധേ! ശരിക്കുനൽകണംകുതർക്കശീലരെ—
ജയിക്കുവാൻമനോബലം ജഗൽപതേ! നമോസ്തുതേ. യേ

8 പണിപ്പുരയ്ക്കകത്തുമങ്ങടുക്കളത്തളത്തിലും
തുണച്ചുനീപിതാക്കളെച്ചെറുപ്പകാലവേളയിൽ
വണങ്ങിയപ്പനമ്മമാർക്കകത്തെളിച്ചമേറുവാൻ
പണിപ്പെടേണമേവരും ജഗൽപതേ! നമോസ്തുതേ. യേശു

9 മദീയവത്സലൻ തനൂജനെന്നുസാക്ഷിയൂർദ്ധ്വനാൻ
നദീതടത്തിൽവച്ചുതാതനേകിതേ പ്രസന്നനായ്
പ്രദീപ്തിപൂർവമങ്ങുവീണ്ടുമെത്തിടുമ്പൊഴപ്പിധം
മുദാവദിക്കസാക്ഷിമേ ജഗൽപതേ! നമോസ്തുതേ. യേശു

10 മരുപ്രവാസശക്തിയാൽ പിശാചുതൻകഠോരമാം
പരീക്ഷമൂന്നിലും ജയംവരിച്ചവേദപണ്ഡിതാ!
ശരീരദുർമ്മദം ധനാഭിലാഷമെന്നിവററയെ-
ശരിക്കുഞാൻഭരിച്ചിടും ജഗൽപതേ! നമോസ്തുതേ. യേശു

11 വിരഞ്ഞുമീൻപിടിക്കുവാൻ നടന്ന സാധുമർത്ത്യരെ
തരത്തിലാൾപിടിക്കുവാൻ വിളിച്ചുചേർത്തദിവ്യനേ!
ഇരുട്ടിനാൽപരുങ്ങിടും ജനത്തിനാത്മദീപമായ്
എരിഞ്ഞുകത്തുമെന്നുഞാൻ ജഗൽപതേ! നമോസ്തുതേ. യേ

12 ഒളിച്ചിരുന്നമർത്ത്യനേ മരത്തിൽനിന്നുമാദരാൽ
വിളിച്ചിറക്കിയാത്മശിഷ്യനാക്കിയോരുരക്ഷകാ
ജളത്വമോർത്തടുക്കുവാൻ മടിക്കുമെൻറമാനസം
കുളുർക്കെയൊന്നുനോക്കണം ജഗൽപതേ! നമോസ്തുതേ. യേ

13 ബഥാനിയാപുരസ്ഥമേരിയങ്ങുവാർന്നിടുന്നസൽ-
കഥാരസംനുകർന്നുകൊണ്ടിരുന്നു തൃപ്പദാന്തികേ
വൃഥാകലങ്ങിടാതെദൈവചിന്തയോടുവാണിടും
വ്യഥാവിഹീനമെന്നുഞാൻ ജഗൽപതേ! നമോസ്തുതേ. യേ

---

കുംഭിസേന=ആനക്കൂട്ടം. മദീയവത്സലൻ=എൻെറ പ്രിയൻ

14 ശമര്യവാമനാരിയെ സജീവവാരിധാരയാൽ
സമഗ്രശുദ്ധയാക്കി വീണ്ടെടുത്ത ജീവനന്ദനാ!
സമൃദ്ധിയോടൊഴുക്കിയാ വിശുദ്ധമായ നീരിനാൽ
മമാത്മദാഹമാറണം ജഗൽപതേ! നമോസ്തുതേ. യേശു

15 കടുത്തപാപഭീതിയാൽ കരഞ്ഞമേരിമഗ്ദല—
യ്ക്കുടൻവിമോചനംകൊടുത്ത സൽകൃപാസമുദ്രമേ!
അടർന്നുവീഴുമശ്രുവാം മികച്ചമുത്തുകാഴ്ചവ—
ച്ചുടഞ്ഞിടാതെകേഴുവൻ ജഗൽപതേ! നമോസ്തുതേ. യേ

16 ഗലീലയാംജലാശയത്തിലാണ്ടുപോയ ശിഷ്യനെ
വലത്തുകൈയുയർത്തിയുദ്ധരിച്ച ലോകരക്ഷകാ!
വലിച്ചുയർത്തിടേണമേ കയർത്തപാപവാരിധൗ
വലഞ്ഞിടുന്നൊരേഴയെജ്ജഗൽപതേ! നമോസ്തുതേ. യേ.

17 മരിച്ചലാസറിൻ സുഷുപ്തിമന്ദിരത്തെ നോക്കിയുൾ—
ക്കരുന്നലഞ്ഞുകണ്ണുനീർചൊരിഞ്ഞമർത്ത്യവത്സലാ!
പെരുത്തപാപവൃത്തിയാലളിഞ്ഞുചീഞ്ഞൊരെന്റയി—
ന്നിരാശ്രയത്വമോർക്കണം ജഗൽപതേ!നമോസ്തുതേ. യേ.

18 വനത്തിലേസുമത്തിനും വിയത്തിലെ ഖഗത്തിനും
കനിഞ്ഞുകാന്തിയോടുതീനുമേകിടുന്ന രക്ഷകാ
മനുഷ്യരെയതിൽകവിഞ്ഞു കാത്തിടുന്നനിൻകൃപാ—
ധനത്തെയാർപുകഴ്ത്തിടും ജഗൽപതേ!നമോസ്തുതേ.യേ

19 ശിശുക്കളെവിലക്കൊലാ വരട്ടെയീദൃശർക്കുതാൻ
വിശുദ്ധരാജ്യമെന്നു ചൊന്നനുഗ്രഹിച്ച ദൈവമേ!
വിശിഷ്ടശീലമാർന്നു ഞാൻ വശപ്പെടുത്തിടേണമേ
പ്രശസ്തനിത്യപത്തനം ജഗൽപതേ! നമോസ്തുതേ. യേശു

20 പരീക്ഷിതർക്കുരക്ഷയും ബുഭുക്ഷിതർക്കു ഭക്ഷ്യവും
മരിച്ചവർക്കുജീവനും കൊടുത്തദാനതല്പരാ!
ദരിദ്രരിൽദരിദ്രനായ് ചരിച്ചസൽഗുരോഭവൽ—
ചരിത്രമത്ഭുതാവഹം ജഗൽപതേ! നമോസ്തുതേ. യേശു

---

സുമം=പുഷ്പം. വിയം=ആകാശം. ഖഗം=പക്ഷി

21 ദരിദ്രകന്യയാളിലും വെറുംപുല്ത്തൊഴുത്തിലും
വിരൂപഗർഭത്തിലും മനംതെളിഞ്ഞ രക്ഷകാ!
നരർക്കനിന്ദ്യമല്ല ദുഃഖം രചിച്ചതൊന്നുമെ—
ന്നറിഞ്ഞിടുന്നു ഞാനർ ദൃഢം ജഗൽപതേ! നമോസ്തുതേ—യേ

22 തടിക്കരിശെടുത്തുതാൻ വീണുവീണു കാൽവറി—
തടത്തിലേക്ക പാടുപെട്ടുചെന്ന ദിവ്യരക്ഷകാ!
തടസ്സമൊക്കെനീക്കിനിൻ കരിശ്ശെടുത്തിറങ്ങിടാ—
നടക്കുമേതുക്രൈസ്തവൻ ജഗൽപതേ! നമോസ്തുതേ. യേ

23 കരിശതാംവിളക്കതങ്ങുയർത്തിതൻനടക്കക്രൂ-
രിരുട്ടിലാണ്ടമാനവർക്കുദിച്ചദിവ്യദീപമെ!
സുരാലയത്തിലെത്തുവാൻ നരർക്കുമാറുമാർഗ്ഗമി-
ധരാതലത്തിലെന്തുവാൻ ജഗൽപതേ! നമോസ്തുതേ. യേ

24 കനത്തമുൾക്കിരീടവും കിഴിഞ്ഞുപോയമേലാറയും
വിനോദമായ് നിനക്കചാർത്തി മുഷ്കെഴുംഭടജ്ജനം
കനിഞ്ഞുപൊൻകിരീടമാമഹാപ്രഭാമയങ്കിയോ—
ടെനിക്കൊട്ടൊക്കമേകണം ജഗൽപതേ! നമോസ്തുതേ—യേ.

25 ഉതിർത്തസൈത്തുകൊമ്പുമീന്തലോലയുംപിടിച്ചഹോ
സ്തുതിച്ചു, ഗർദ്ദഭസ്ഥനായ്ഗമിച്ചനിന്നെബാലകർ
അതിപ്രതാപമോടുനീ വെളിപ്പെടുന്നനാളിൽഞാൻ
കുതിച്ചുപാടിയാർപ്പിടും ജഗൽപതേ! നമോസ്തുതേ. യേ

26 മഹത്വമോടുയിർത്തുനീ ബഹിർഗ്ഗമിച്ച ശക്തിയാൽ
യഹൂദഹൃത്തടങ്ങളാഗ്രഹാമുഖത്തിനൊപ്പമായ്
അഹങ്കരിച്ചുപാഴ്ത്തൃണം മഹസ്സുകൂട്ടമഗ്നിയേ
വഹിക്കമുള്ളിലെത്രനാൾ ജഗൽപതേ! നമോസ്തുതേ. യേ.

27 മഹീതലത്തിലെങ്ങുമെൻസുവാർത്തചൊല്ലിനെന്നചൊ—
ന്നിഹത്തിൽനിന്നുവാനിലേക്കുയർന്ന ദേവനന്ദനാ!
അഹർന്നിശംജ്വലിക്കമുൾത്തടത്തൊടിപ്രവൃത്തിനിൻ—
വഹിക്കുമെന്നുഞാൻമുദാ ജഗൽപതേ! നമോസ്തുതേ. യേ.

---

ഗർദ്ദഭം=കഴുത. സുരാലയം=സ്വർഗ്ഗം

28 വിസ്തൃതലംവിരിച്ചു മന്നിടം മെനഞ്ഞൊരാദ്യനേ!
ദയാർദ്രനായ് മനുഷ്യജന്മമേറ്റ ദേവനന്ദനാ!
ക്ഷയിച്ചവർക്കു ജീവനേകിടുന്ന പാവനാത്മനേ!
ത്രിയേകസത്യദൈവമേ ജഗൽപതേ! നമോസ്തുതേ. ൧൰.

---

—(സീതാവിര/ഹവ്യാകുല/ചിത്തൻതഥ/നാഥൻ)
എന്നമട്ട്

കന്യകമറിയാമ്മേ! നൃപ/ദാവീദിൻ/പുത്രി
വിനയത്തിനു–വിളനിലമേ—വിമലേവിസ–ഗാത്രി!
സ്ത്രീകളിലതി—ഭാഗ്യവതീ–ദൈവപ്രസ–വിത്രി!
പ്രാർത്ഥിക്കുക—ഞങ്ങൾക്കാ–യമ്മേ! വര–ദാത്രി

കർത്താവാം—ക്രിസ്തുന്റെച—രിത്രംകീ—ർത്തിപ്പാൻ
ഉയരഹി—ന്ദുസ്ഥാന–ത്തെത്തിയപരി—ശുദ്ധാ!
സപ്താലയ—സംസ്ഥാപക—മയിൽപത്തന—സിദ്ധാ!
നിത്യംപ്രാ—ർത്ഥിച്ചാലും സത്തമമാ—ർത്തോമ്മാ!

കർത്താവിൻ സ്നാപകനാം മാർയോഹന്നാനേ
ഉത്തമശ്ളീഹന്മാരെ! മാർപൗലോസ് ശ്ളീഹാ!
ആദിമസഹദായാകും മാർ സ്തേപ്പാനോസേ!
സഹദേന്മാർ മുടി മണിയാം മാർ ഗീവറുഗീസേ!

മർകറിയാക്കോസ് സഹദാ! ജനനിശ്മൂലിത്തി!
മാർബഹനാം രാജകുമാരാസോദരി സാറാ
തിരുസഭയെത്താരാട്ടിയ പരിശുദ്ധന്മാരേ
പ്രാർത്ഥിക്കുകഞങ്ങൾക്കായ് കർത്താവോടു നിത്യം.

മാർത്തോമ്മായുടെ ഭാരതസിംഹാസന പീഠം
മുത്തോടിന്നമരുന്ന മഹാപുണ്യശ്ളോകൻ
മാർബാസേലിയോസ് കാതോലിക്കാബാവാ
മാലെന്യേ വാഴുന്നതിനീശാ! കൃപചെയ്ക.

---

അഹന്നിശം=രാവുംപകലും. വിസഗാത്രി=ഭൃഢഗാത്രത്തോ
ടു കൂടിയവൾ. മുത്തോടു=സന്തോഷത്തോടു

നാഥാ! തിരുസഭയേയും ഭരണാധിപരേയും
നാനാവിധ സംഘടനകളേയും പാലിച്ചു
നാൾതോറും സന്തോഷംപരമരുളിപ്പോരിൻ
നാശം തീർത്തിക്ഷിതിയേ രക്ഷിക്കുക സദയം.

---

ഇതിൽ, കൊന്തമ്മായും ഒടുവിലത്തെ പരിശുദ്ധന്മാരോടുള്ള അപേക്ഷകളും സൗകര്യംപോലെ രണ്ടുയാമത്തിലും ചെല്ലാവുന്നതാകുന്നു.

# സണ്ടേസ്കൂൾ പുസ്തകങ്ങൾ

| | | | |
|---|---|---|---|
| | | | ച. |
| വേദപാഠാവലി | .... | ഒന്നാംഭാഗം | 4 |
| ടി | .... | രണ്ടാംഭാഗം | 6 |
| ടി | .... | മൂന്നാംഭാഗം | 7 |
| ടി | .... | നാലാംഭാഗം | 8 |
| ചോദ്യോത്തരം | .... | ഒന്നാംഭാഗം | 3 |
| ടി | .... | രണ്ടാംഭാഗം | 3 1/2 |
| കർത്താവിന്റെ ജീവചരിത്രം | | ഒന്നാംഭാഗം | 8 |
| ടി | .... | രണ്ടാംഭാഗം | 9 |
| സഭാചരിത്ര കഥകൾ | .... | ഒന്നാംഭാഗം | 5 |
| ടി | .... | രണ്ടാംഭാഗം | 6 |
| മോശയുടെ ചരിത്രം | .... | .... | 9 |
| വി. സുന്നഹദോസുകൾ | .... | .... | 6 |
| മതോപദേശസാരങ്ങൾ | .... | .... | 14 |
| മക്കാബിയർ 1—ാംപുസ്തകം | .... | .... | 14 |
| കുർബാനക്രമം | .... | .... | 5 1/4 |
| ചെറിയ നമസ്കാരം | .... | .... | 3 1/2 |
| കുർബാനവ്യാഖ്യാനം | .... | .... | 9 |
| ബൈബിൾ അററ്ലസ് | .... | .... | രൂ.1 21½ |
| മലയാളം ബൈബിൾ | .... | .... | രൂ.3 7 |
| ക്രിസ്തീയഭജനകീർത്തനം | .... | .... | 2 |
| പ്രവാചകന്മാർ | .... | ഒന്നാം ഭാഗം | 7 |
| ടി | .... | രണ്ടാം ഭാഗം | 6 |
| മക്കാബിയാ ചരിത്രസംഗ്രഹം | .... | | 2 1/2 |
| മൂഹാനോൻ ബർമൽക്കൊ | .... | | 4 |
| പരുമല തിരുമേനി | .... | | 16 |
| ക്യംതാകുർബാനക്രമം | .... | | 14 |

അന്വേഷിക്കേണ്ടും മേൽവിലാസം

ഫാദർ കെ. ഡേവിഡ്,

എം. ഡി. സിമ്മനാരി

കോട്ടയം.